**"ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ
സ്വർഗരാജ്യം അവർക്കുള്ളത്".**

കർത്താവായ യേശുക്രിസ്തുവിന്റെ ലോകപ്രസിദ്ധമായ പർവ്വതപ്രസംഗം മത്തായി അഞ്ചും ആറും ഏഴും അദ്ധ്യായങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നു. യേശുവിന്റെ പർവ്വത പ്രസംഗത്തിലെ ആദ്യ വാചകമാണ് "ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ, സ്വർഗരാജ്യം അവർക്കുള്ളത്" എന്ന വാക്യം. സന്ദേഹത്തിനിടയില്ലാത്തതരത്തിലുള്ള ഒരു വ്യാഖ്യാനമോ, വിശദീകരണമോ ഈ വാക്യത്തിന് ലഭ്യമല്ലായ്കയാൽ പല രീതിയിലും ഈ വാക്യത്തെ വ്യാഖ്യാനിക്കാനും വിശദീകരിക്കാനും ഇടയാകുന്നു.

യേശുക്രിസ്തുവിന്റെ സുവിശേഷപ്രസംഗത്തിന്റെ ആത്യന്തീക ലക്ഷ്യം സ്വർഗരാജ്യ പ്രാപ്തിയാണ്. സ്വർഗരാജ്യത്തെക്കുറിച്ചും അവിടെ പ്രവേശിക്കാൻ എന്തുചെയ്യണമെന്നുമാണ് യേശുക്രിസ്തുവിന്റെ പ്രസംഗങ്ങളുടെ കേന്ദ്രബിന്ദു. താൻ ഈ ഭൂമിയിലേക്ക് വന്നത് ഇസ്രായേലിൽ കാണാതെപോയ കുഞ്ഞാടുകളെ, തന്റെ കൂട്ടത്തിൽ നിന്നും തെറ്റിപ്പോയവരെ തിരഞ്ഞു സ്വർഗരാജ്യത്തിലേക്ക് നയിക്കാനാണ് എന്ന് യേശു വ്യക്തമാക്കുന്നുണ്ട്.

ഏതുകാലഘട്ടത്തിലാണ് അന്ന് യേശുക്രിസ്തുവിനെ അനുഗമിച്ചവർ യേശുവിന്റെ കൂട്ടത്തിൽ ഉണ്ടായിരുന്നത് എന്ന് നമുക്ക് വ്യക്തമല്ല. പക്ഷെ യേശുക്രിസ്തു വ്യക്തമായി പറഞ്ഞു, അവർ എന്റെ കൂട്ടത്തിൽ ഉണ്ടായിരുന്നവരാണ്, അവരെ തിരഞ്ഞു രക്ഷിപ്പാനായിട്ടാണ് മനുഷ്യപുത്രൻ വന്നത്. അബ്രാഹാമിനുമുമ്പും ഉണ്ടായിരുന്നു എന്ന് പറയുന്ന യേശുക്രിസ്തുവിന്റെ വാക്കുകൾ പലരും പലതരത്തിലാണ് മനസിലാക്കുന്നത്. അബ്രാഹാമിനുമുമ്പ് ഒരു ശരീരത്തിൽ ഈ ഭൂമിയിൽ ഉണ്ടായിരുന്നു എന്നു ചിന്തിക്കാനും, അങ്ങനെയല്ല സ്വർഗത്തിൽ ആയിരുന്നു എന്തു ചിന്തിക്കാനും ഒക്കെയുള്ള സ്വാതന്ത്ര്യം മനുഷ്യനുണ്ട്. ഒരു കാര്യം യേശുക്രിസ്തു വ്യക്തമായിപ്പറഞ്ഞതാണ്. തന്റെ കൂട്ടത്തിലുണ്ടായിരുന്നവർ കൂട്ടം തെറ്റിപ്പോയി, അവരെ തിരഞ്ഞ് കണ്ടുപിടിക്കാനും സ്വർഗരാജ്യത്തിലേക്ക് നയിക്കാനുമാണ് യേശുക്രിസ്തു വന്നത്.

സ്വർഗരാജ്യത്തെക്കുറിച്ചുള്ള വചനങ്ങൾ പലപ്പോഴും ഉപമകളിലൂടെയാണ് യേശുക്രിസ്തു പറഞ്ഞത്. അതുകൊണ്ട് തന്നെ അതിന്റെ ആന്തരീകാശയം ഗ്രഹിക്കുക എളുപ്പമായിരുന്നില്ല. അന്ന് ശിഷ്യന്മാർക്കുപോലും അത് കഴിഞ്ഞിരുന്നില്ല എന്നവർ തന്നെ രേഖപ്പെടുത്തുന്നുണ്ട്. തന്റെ പ്രസംഗം കേൾക്കുന്ന എല്ലാവരും കാര്യം ഗ്രഹിക്കണമെന്ന് യേശുക്രിസ്തു ഉദ്ദേശിച്ചിരുന്നില്ല എന്ന് യേശുക്രിസ്തു തന്നെ വ്യക്തമാക്കുന്നുണ്ട്. അതുകൊണ്ട് മാത്രമാണ് യേശുക്രിസ്തു ഉപമകളിലൂടെ സംസാരിച്ചത്.

വരം ലഭിച്ചവർ മാത്രം ഗ്രഹിച്ചാൽ മതിയെന്ന് യേശുക്രിസ്തു കരുതിയിരുന്നു. ദൈവരാജ്യത്തെക്കുറിച്ചുള്ള സുവിശേഷം ഏവർക്കുമല്ല, വരം ലഭിച്ചവർക്ക് മാത്രം ഗ്രഹിക്കാൻ കഴിയുന്നതാണ് എന്ന് ഉറച്ചു വിശ്വസിച്ചതിനു ശേഷം മാത്രമെ നാം അതിനെ സമീപിക്കാവൂ എന്നാണ് യേശുക്രിസ്തു സൂചിപ്പിച്ചത്. വരം ലഭിക്കുന്നതെങ്ങനെ, വരം ലഭിച്ചവർ ആർ എന്നൊക്കെയാണ് ആദ്യം ചിന്തിക്കേണ്ടത്. ബൈബിൾ വായിക്കാൻ അവസരം കിട്ടുന്നവർ, സുവിശേഷ പ്രസംഗം കേൾക്കാൻ അവസരം കിട്ടുന്നവർ ഒക്കെ വരം ലഭിച്ചവർ എന്ന ഒരു ധാരണയിലേക്ക് നാം എത്തിച്ചേരുന്നുണ്ടെങ്കിൽ അത് യേശുക്രിസ്തുവിന്റെ വാക്കുകളെ മനസിലാക്കാത്തതുകൊണ്ടാണ്. ദൈവപുത്രനെ നേരിട്ട് കാണാനും അവന്റെ വാക്കുകൾ നേരിട്ട് കേൾക്കാനും ഭാഗ്യം ലഭിച്ചവരിൽ അധിക ഭാഗവും സ്വർഗരാജ്യത്തിന്റെ മർമ്മങ്ങൾ ഗ്രഹിക്കുവാൻ യോഗ്യ

രായിരുന്നില്ല എന്ന് നമുക്ക് കാണാം. യേശുക്രിസ്തുവിന്റെ പ്രസംഗം കേട്ടവർ ആയിരങ്ങളായിരുന്നു എന്ന് നമുക്ക് കാണാം. എന്നാൽ അവരിൽ വിരളം പേർ മാത്രമാണ് യേശുക്രിസ്തുവിനെ സ്വർഗരാജ്യത്തിനായി അനുഗമിച്ചത്.

ലൗകീകജീവിതത്തോട് വിരക്തിയുള്ളവരായിരുന്നു ശിഷ്യന്മാർ. അവരുടെ മീൻ പിടിക്കൽ എന്ന തൊഴിലിനോടും, മതാപിതാക്കളോടും, കുടുംബത്തോടുമൊന്നും അവർക്ക് ഒട്ടൽ ഉണ്ടായിരുന്നില്ല. അതുപേക്ഷിക്കാൻ അവർക്ക് ഒരു പ്രയാസവുമുണ്ടായിരുന്നില്ല. ലൗകീകസുഖഭോഗങ്ങൾ അനുഭവിക്കാൻ അവർക്കാഗ്രഹം ഉണ്ടായിരുന്നെങ്കിൽ ഒരിക്കലും യേശു വിളിച്ചപ്പോൾ ആ വിളിക്കനുസരിച്ച് യേശുവിനെ പിൻപറ്റാൻ അവർക്ക് കഴിയുമായിരുന്നില്ല. അപ്പനമ്മമാരെക്കുറിച്ചോ ഭാര്യയേക്കുറിച്ചോ പത്രോസ് വ്യാകുലപ്പെട്ടില്ല. വള്ളവും വലയുമെല്ലാം ഉപേക്ഷിച്ച് യേശുവിന്റെ പിന്നാലെ പോയാൽ അവർ എങ്ങനെ ജീവിക്കും, അവർക്കാരാണ് ആശ്രയത്തിനുള്ളത് എന്നൊന്നും ചിന്തിക്കാൻ പോലും അവർ അശക്തരായിരുന്നു. തങ്ങളെ വിളിച്ചവൻ അവർക്കെല്ലാം സുപരിചിതനേപ്പോലെ തോന്നിയിരുന്നു. അതുകൊണ്ട് നീ ഏവിടേക്കാണ് ഞങ്ങളെ നയിക്കുന്നത് എന്ന് ചോദിക്കുകയോ, മനസിൽ ചിന്തിക്കുകപോലുമോ അവർ ചെയ്തില്ല എന്ന് നമുക്ക് കാണാം.

ഈ ലോകത്തിന്റെ അപ്പത്തിന്നായി യേശുക്രിസ്തുവിനെ അനുഗമിച്ച ഒരു വലിയ പുരുഷാരത്തെ ബൈബിൾ ചിത്രീകരിക്കുന്നു. രോഗസൗഖ്യമായിരുന്നു അവരിൽ പലർക്കും വേണ്ടിയിരുന്നത്. അത് തികച്ചും ലൗകീകമായ നേട്ടമാണ്. ദൈവത്തെ ലൗകീക നേട്ടങ്ങൾക്കായി സമീപിച്ചാൽ അതു ലഭിക്കും എന്ന് ഇവിടെ നമുക്ക് കാണാം. പക്ഷെ അത്തരത്തിൽ സൗഖ്യം പ്രാപിച്ച ആരും സ്വർഗരാജ്യത്തിന്നായി യേശുക്രിസ്തുവിനെ അനുഗമിച്ചതായികാണുന്നില്ല. ലൗകീക കാര്യങ്ങൾക്കായി ദൈവത്തെ ആശ്രയിക്കുന്നവർ സ്വർഗരാജ്യത്തിന്നായി പരിശ്രമിക്കാൻ സാദ്ധ്യത കുറവാണ് എന്ന സന്ദേശമാണ് ബൈബിളിൽ നമുക്ക് കാണാൻ കഴിയുന്നത്.

ലൗകീക സുഖഭോഗങ്ങളോട് ആസക്തിയില്ലാതിരുന്ന വിരക്തരായ ശിഷ്യന്മാരെയാണ് യേശുക്രിസ്തു വരം ലഭിച്ചവർക്കുദാഹരണമായി ചൂണ്ടിക്കാണിച്ചത്. നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു എന്ന് യേശുക്രിസ്തു പറയുന്നുണ്ട്, എങ്കിലും യേശുക്രിസ്തു പറഞ്ഞ പലതും അവർക്ക് ഗ്രഹിക്കാൻ കഴിഞ്ഞിരുന്നില്ല. ഈ ലോകത്തോടുള്ള സ്നേഹം, ലൗകീക സുഖം അനുഭവിക്കാനുള്ള ദാഹം മുതലായവ ഒക്കെ ‘‘വരം ലഭിച്ചവർ’’ എന്ന പട്ടികയിൽ നിന്നും പുറം തള്ളുകയാണ് ചെയ്യുന്നത്. അത്തരക്കാർക്ക് എന്റെ ശിഷ്യനാകാൻ കഴിയില്ല എന്ന് യേശുക്രിസ്തു വ്യക്തമാക്കുന്നു.

മത്തായി 5:3–ലാണ് ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ, സ്വർഗരാജ്യം അവർക്കുള്ളത് എന്ന വാക്യം നാം കാണുന്നത്. യേശുക്രിസ്തു ഒരു ഉയർന്ന കുന്നിനു മുകളിൽ കയറിനിന്നിട്ട് പുരുഷാരത്തോട് സംസാരിക്കാനായി വായ് തുറന്നു. ആദ്യമായി പറഞ്ഞ വാചകമാണ് ഇത്. ഗ്രീക്ക് ഭാഷയിൽ pneuma (pnyoo'-mah)എന്നും എബ്രായഭാഷയിൽ psuche(psoo-khay')എന്നുമാണ് ആത്മാവ് എന്ന പദത്തിനുപയോഗിച്ചിട്ടുള്ളത്. ഉൽപത്തി 1:1–ൽ ദൈവത്തിന്റെ ആത്മാവ് എന്നതിലെ ആത്മാവ് എന്ന പദത്തിന് ruwach(roo'-akh)എന്ന ഗ്രീക്ക് പദമാണ് ഉപയോഗിച്ചിട്ടുള്ളത്. അതുകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത് ദൈവമായ ആത്മാവിനെയല്ല, മനുഷ്യനായ ജീവാത്മാവിനെയാണ് എന്ന് മനസിലാക്കാം. എന്നാൽ ചില സാഹചര്യങ്ങളിൽ ‘‘ന്യൂമ’’ എന്ന ഗ്രീക്ക് പദം ദൈവാത്മാവിനും ഉപയോഗിക്കുന്നതായിക്കാണുന്നു. സ്നാനം ഏറ്റ യേശുവിലേക്ക് പ്രാവെന്നപോലെ ഇറങ്ങിവന്ന ദൈവാത്മാവിന് ‘‘ന്യൂമ’’ എന്ന പദമാണ് ഉപയോഗിച്ചിട്ടുള്ളത്. ഇവിടെ വാക്കിന്റെ വാച്യാർത്ഥത്തേക്കാൾ പ്രസക്തമായത് ലക്ഷ്യാർത്ഥമാണ്. ദരിദ്രനായിത്തീരേണ്ടത് മനുഷ്യനാണ്. അതുകൊണ്ട് മനു

ഷ്യന്റെ പരിധിക്കുള്ളിലാണ് ചിന്തിക്കേണ്ടത്. അതുകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത് മനുഷ്യാത്മാവിനെയാണ്. ജീവാത്മാവിനെയാണ്, ജീവനെയാണ്.

“നിനക്കുള്ളതെല്ലാം ത്യജിച്ച്, നിന്നെത്തന്നെ പകച്ച്” എന്ന യേശുക്രിസ്തുവിന്റെ വ്യാഖ്യാനമാണ് ആത്മാവിൽ ദരിദ്രൻ എന്നതിന് യോജിച്ചത്. ലൗകീകമായ എല്ലാ സമ്പത്തുകളും ത്യജിച്ചവനാണ് ദരിദ്രൻ. അനിത്യമായതും നിത്യമായതും തിരിച്ചറിയുന്നവനാണവൻ. അനിത്യമായ ലൗകീക സമ്പത്തുകളെ വിട്ടിട്ട്, നിത്യമായതിനായി ജീവിക്കുന്നവനാണ് ദരിദ്രൻ. അങ്ങനെയുള്ളവർക്കാണ് മറ്റുള്ളവർ അവരുടെ സമ്പത്തുകളുടേ വിഹിതം നൽകേണ്ടത്. നിനക്കുള്ളതെല്ലം വിറ്റ് ദരിദ്രർക്ക് കൊടുക്കുക എന്ന് യേശുക്രിസ്തു പറഞ്ഞത് ഇത്തരത്തിലുള്ള ദരിദ്രക്ക് കൊടുക്കുകയെന്നാണ്. ആഹാരം വസ്ത്രം കിടക്കാനൊരിടം ഇത്രയുമെ അവർക്ക് വേണ്ടതുള്ളു. അതിൽ, കിടക്കാനുള്ള ഇടം സ്വന്തമായി വേണമെന്ന് അവർ ആഗ്രഹിക്കുന്നില്ല. ആകാശത്തിലെ പറവകൾക്ക് കൂടും കുറുനരികൾക്ക് കുഴിയുമുണ്ടായിരുന്നപ്പോൾ യേശുക്രിസ്തുവിന് ഉറങ്ങാനൊരു ഇടം സ്വന്തമായി ഉണ്ടയിരുന്നില്ല എന്നാണ് യേശുക്രിസ്തു പറഞ്ഞത്. തന്റേത് എന്ന് കരുതാനോ, പറായാനോ യേശുക്രിസ്തുവിന് ഒന്നും തന്നെയുണ്ടായിരുന്നില്ല. തന്റെ ശരീരം എന്നുപോലും യേശു ക്രിസ്തു കരുതിയിരുന്നില്ല. ആ അവസ്ഥയിലേക്ക് മനസിനെ പരിവർത്തനപ്പെടുത്താനാണ് യേശുക്രിസ്തു തന്റെ ശിഷ്യന്മാരിലൂടെ ഉദ്ദേശിച്ചത്.

ലൗകീകമായതെല്ലാം ആരുടെ അധീനതയിൽ എന്നറിയുന്നവരാണ് ദരിദ്രർ. അതുകൊണ്ട് അവയൊന്നും തന്റേതായി അവർ ഗണിക്കാറില്ല. ജീവനെ ശരീരത്തിൽ നിലനിർത്താൻ വേണ്ടതിൽ കൂടുതലൊന്നും അവർ ഈ പ്രപഞ്ചത്തിൽ നിന്നും സ്വീകരിക്കുന്നില്ല. ഈ ശരീരം എന്തിനുള്ളത്, ഇന്ദ്രിയമനസുകൾ എന്തിനുപയോഗിക്കണം, എന്തിനുപയോഗിക്കരുത് എന്നൊക്കെ വ്യക്തമായ അറിവുള്ളവരാണ് ദരിദ്രർ. തനിക്കുള്ളതെല്ലാം ത്യജിച്ചവരാണവർ. തന്റെ ശരീരത്തെ തന്റെ ഇന്ദ്രിയങ്ങളെ, മനസിനെ, ബുദ്ധിയെ ഒക്കെ ത്യജിച്ചവരാണവർ. തന്നിൽ, തന്റെ ആത്മാവിൽ സ്ഥിരത നേടിയവരാണവർ. ഈ ലോകം മായയുടെ ലീലാവിലാസമാണ് എന്നവർക്കുറപ്പുണ്ട്. അവരുടെ ഏകലക്ഷ്യം ദൈവമായ ആത്മാവിൽ ഏകീഭവിക്കുകമാത്രമാണ്. അത്തരക്കാർ എല്ലാ ദേശത്തും എല്ലാക്കാലത്തും വിരളമായെങ്കിലും ഉണ്ടായിരിക്കും. മുമ്പും അത്തരത്തിൽ ജീവിച്ച ശിഷ്യന്മാർക്ക് അത്തരത്തിലേക്ക് മാറാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല. എന്നാൽ യേശുവിനെ സമീപിച്ച പലർക്കും അതിനു കഴിഞ്ഞില്ല എന്ന് ബൈബിൾ കാണിച്ചു തരുന്നു.

ഈ ലോകത്ത് ഒരു ലൗകീക ജീവിതത്തിനുള്ള ഉപകരണങ്ങളാണ്, ശരീരവും ഇന്ദ്രിയങ്ങളും മനസുമെല്ലാം. അഥവാ അതെല്ലാം ലൗകീക സമ്പത്തുകളാണ്. അതെല്ലാം ത്യജിക്കാനാണ് യേശുക്രിസ്തു പറഞ്ഞത്. ശരീരമില്ലാതെ, ഇന്ദ്രിയമനസുകൾ ഇല്ലാതെ എങ്ങനെ ജീവിക്കും എന്ന സംശയം ഉണ്ടാകുക സഹജമാണ്. അതൊന്നും താനല്ല, തന്റേതല്ല എന്ന ഉറച്ച ബോധ്യം ഒരുവനുണ്ടാകുമ്പോൾ, അവനത് ത്യജിച്ചതിനു തുല്യമാണ്. നിന്റെ വലം കണ്ണ് നിനക്ക് ഇടർച്ചവരുത്തുന്നു എങ്കിൽ അതിനെ ചൂഴ്ന്ന് എടുത്ത് എറിഞ്ഞുകളക എന്ന് യേശുക്രിസ്തു പറഞ്ഞത് ശ്രദ്ധിക്കുക. മനുഷ്യനെ സകല പാപങ്ങളിലേക്കും ലൗകീക ആസക്തികളിലേക്കും നയിക്കുന്നത് അവന്റെ കണ്ണാണ്. കാണുമ്പോൾ അത് സ്വന്തമാക്കണമെന്ന ആഗ്രഹം ഉണ്ടാകുന്നു. ഒരു നല്ല വിടുകാണുമ്പോൾ അതുപോലെ ഒന്നു തനിക്കുണ്ടായിരുന്നെങ്കിൽ എന്നാഗ്രഹിക്കുന്നു. പിന്നെ അതിനുള്ള ജീവിതമായിരിക്കും അവൻ നയിക്കുക. അതു പോലെ പല വസ്തുക്കളിലും ആഗ്രഹമുണ്ടാകുന്ന മനുഷ്യന്റെ ഈ ലോക ജീവിതം തനിക്ക് ആഗ്രഹം തോന്നിയത് സമ്പാദിക്കുന്നതിലായിരിക്കും. അതിന്റെയൊക്കെ പ്രയോജനം ശരീരത്തിനോ ഇന്ദ്രിയങ്ങൾക്കൊ, മനസിനോ, ബുദ്ധിക്കൊ അല്ലാതെ ഒരിക്കലും ജീവാത്മാവിനല്ല. ശരീരം ഇന്ദ്രിയങ്ങൾ മനസ് ബുദ്ധി മുതലായവയൊന്നും നി

ത്യമല്ല. ഏറിയാൽ എഴുപതോ എൺപതോ വർഷം മാത്രമാണവയുടെ നില നിൽപ്. അതുകൊണ്ട് ബുദ്ധിമാൻ അനിത്യമായതിനൊന്നിനും വേണ്ടി ജീവിക്കാൻ ആഗ്രഹിക്കുന്നില്ല. തന്നെത്തന്നെ പകച്ച് എന്ന് യേശുക്രിസ്തു പറഞ്ഞത് അവൻ പ്രാവർത്തീകമാക്കുന്നു.

താൻ ശരീരമല്ല, ഇന്ദ്രിയങ്ങളല്ല, മനസല്ല, ബുദ്ധിയല്ല പിന്നേയോ ദൈവം തന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിച്ച ജീവാത്മാവാണ് എന്നുറച്ചബോദ്ധ്യം ആർക്കുണ്ടോ അവരാണ് ദരിദ്രർ, അവരാണ് സ്വർഗരാജ്യം അവകാശമാക്കുന്നത് എന്നാണ് യേശുക്രിസ്തു ഇവിടെ സൂചിപ്പിക്കുന്നത്. തന്റെ ശിഷ്യനായിത്തീരാനുള്ള ആദ്യയോഗ്യതയായി യേശുക്രിസ്തു പറഞ്ഞത് നിനക്കുള്ളതെല്ലാം ത്യജിച്ച് നിന്നെത്തന്നെ പകച്ച് നിന്റെ ക്രൂശ് എടുത്തുകൊണ്ട് എന്നെ അനുഗമിക്കുകയെന്നാണ്. അത് മറ്റൊരു രൂപത്തിൽ ഇവിടെ പറായുകയാണ് യേശു ചെയ്തത്. ‘‘ആത്മാവിൽ ദരിദ്രനായിത്തീരുക’’ എങ്കിൽ സ്വർഗരാജ്യം അവകാശമാക്കാം.

മനുഷ്യന്റെ ഈലോക ജീവിതം പ്രധാനമായും ജഡീകതലങ്ങളായ ശരീരം ഇന്ദ്രിയങ്ങൾ മനസ് മുതലായവയിലാണ്. അത്തരം ജീവിതം നയിക്കുന്നവർ ജഡീകരാണ്. അത്തരക്കാർക്ക് സൗന്ദര്യമുള്ളവ കാണാതിരിക്കാനോ, കേൾക്കാൻ ഇമ്പമുള്ളവ കേൾക്കാതിരിക്കാനോ കഴിയില്ല. അഥവാ അതിലെല്ലാം ഒരു ആകർഷണം അവർക്കുണ്ട്. അത് ലഭിക്കുംപോൾ സന്തോഷവും കിട്ടാതാകുമ്പോൾ ദുഃഖവും ഉണ്ടാകുന്നു. ഇവരണ്ടും ഉണ്ടാകുന്നത് അവരുടെ മനസിലാണ്. മനസുമായി താതാത്മ്യം പ്രാപിച്ച് അവരുടെ ജീവാത്മാവ്, വാസ്തവത്തിൽ തന്റെ ഉപകരണം മാത്രമായ മനസിന്റെ ദുഃഖം തന്റെ(ജീവാത്മാവിന്റെ) ദുഃഖമെന്നും മനസിന്റെ സുഖം തന്റെ സുഖമെന്നും തെറ്റിദ്ധരിക്കുകയാണ് ചെയ്യുന്നത്. ചിലപ്പോഴെങ്കിലും എന്റെ മനസ് എന്ന് പറയുന്നതുകൊണ്ട് മനസ് താനല്ല എന്നും അവനറിയാമെങ്കിലും ശരീരം ഇന്ദ്രിയങ്ങൾ മനസ് മുതലായവയെയൊക്കെ, അവൻ, അവനായി ധരിക്കുന്നു. ഈ തെറ്റിദ്ധാരണയുണ്ടാക്കുന്ന ശക്തിയെ സാത്താൻ എന്ന് പറയുന്നു.

അജ്ഞാനമാണിവിടെ ഒരു മനുഷ്യനെ ജഡീകജീവിതത്തിലേക്ക് വലിച്ചിഴ്യ്ക്കുന്നത് എന്ന് കാണാം. അതുകൊണ്ട് സാത്താനെ അജ്ഞാനമാകുന്ന അന്ധകാരത്തിന്റെ അധിപനായി വിശേഷിപ്പിക്കുന്നു. സാത്താനെ ജയിക്കുകയെന്നാൽ താൻ ശരീരമാണ്, ഇന്ദ്രിയങ്ങളാണ്, മനസാണ്, ബുദ്ധിയാണ് എന്നെല്ലാം തെറ്റിദ്ധരിക്കാൻ ഇടയാക്കുന്ന അജ്ഞാനാന്ധകാരത്തെ ജ്ഞാനപ്രകാശത്താൽ ജയിക്കുകയെന്നാണ്. അഥവാ ഒരു മനുഷ്യൻ ദരിദ്രനായിത്തീരുന്നത് ജ്ഞാനത്താലായിരിക്കണം. ബുദ്ധിയാണ് അജ്ഞാനത്തിന്റേയും ജ്ഞാനത്തിന്റേയും ഇരിപ്പിടം. ബുദ്ധിക്കനുസരിച്ചാണ് ഒരാളുടെ ചിന്തയും പ്രവർത്തിയുമെല്ലാം. സാത്താന്റെ പ്രവർത്തനമേഘലകളിൽ പ്രധാനമായത് ബുദ്ധി തന്നെയാണ്. ഇന്നത് ഇന്നതാണ് എന്ന് നിശ്ചയിച്ചുറപ്പിക്കുന്നത് ബുദ്ധിയാണ്. അതുകൊണ്ട് വി.പൗലോസ് പറയുന്നു, ബുദ്ധിയിൽ ശിശുക്കളായിരിക്കാതെ ജ്ഞാനികളായിട്ട് നടപ്പീൻ.

താൻ ശരീരമാണ്, തനിക്ക് മരണമുണ്ട് എന്ന് ധരിക്കുന്നവൻ അജ്ഞാനിയാണ്. അവന് അവനേക്കുറിച്ച് തന്നെ അറിവില്ല. ‘‘മരിച്ചവർ’’ എന്നാണ് അത്തരക്കാരെക്കുറിച്ച് യേശുക്രിസ്തു പറഞ്ഞത്. ശരീരത്തിലൂടെയുള്ള അവന്റെ ജീവിതം അൽപകാലം മാത്രമാണ്, ആ അൽപകാലത്തിനുള്ളിൽ അനുഭവിക്കാവുന്ന അത്രയും സുഖഭോഗങ്ങൾ അനുഭവിക്കാനാണ് അത്തരക്കാർ ശ്രമിക്കുന്നത്. അവരോട് സുവിശേഷം പറഞ്ഞിട്ട് വലിയ കാര്യമൊന്നുമില്ല എന്ന് യേശുവിന് നന്നായറിയാം. അതുകൊണ്ട് സുവിശേഷത്തിന്റെ കാതലായ ഭാഗങ്ങൾ യേശുക്രിസ്തു ഉപമകളിലൂടെ മറ്റുള്ളവർക്ക് മനസിലാക്കാൻ പറ്റാത്ത വിധത്തിൽ പ്രസംഗിച്ചു.

തനിക്ക് മരണമുണ്ട് എന്ന് ചിന്തിക്കുന്നവൻ മർത്ത്യനാണ്. വാസ്തവത്തിൽ സുവിശേഷത്തിന്റെ ലക്ഷ്യം മനുഷ്യനെ അമർത്ത്യനാക്കലാണ്. നിത്യജീവൻ പ്രാപിക്കുകയെന്നാണതിനെ പറഞ്ഞിട്ടുള്ളത്. അത് സാധ്യമാകാൻ ആദ്യംതന്നെ താൻ ശരീരമല്ല, ഇന്ദ്രിയങ്ങളല്ല, മനസല്ല, ബുദ്ധിയല്ല, ചിത്തമല്ല, പിന്നേയോ ആത്മാവായ ദൈവത്തിന്റെ സാദൃശ്യമായ, ആത്മാവിന്റെ പ്രതിബിംബമായ, ജീവാത്മാവാണ് എന്ന് ആദ്യം കേട്ടറിയുകയും പിന്നീട് അനുഭവിച്ചറിയുകയും വേണം. ശരീരത്തിൽ, ശരീരം ഞാനാണ് എന്ന് ധരിച്ച് വ്യാപരിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയിൽ നിന്നും ജീവനിലേക്കുള്ള പ്രയാണമാണ് ആത്മീയ യാത്ര. അതാണ് ആത്മീയജീവിത്തിലൂടെ സാധിക്കേണ്ടത്. ജീവനിലേക്ക് പ്രവേശിക്ക എന്നാണതിനെക്കുറിച്ച് യേശുക്രിസ്തു സൂചിപ്പിച്ചത്. ആ യാത്രയ്ക്ക് ആദ്യം വേണ്ടത് ഇന്നത്തെ തെറ്റായ ധാരണകൾ മാറ്റുകയാണ്. അതിനാവശ്യം ജ്ഞാനവുമാണ്. ആ ജ്ഞാനസമ്പാദനത്തിന് തടസം നിൽക്കുന്നതെല്ലാം സാത്താന്റെ തന്ത്രമാണ്. മനുഷ്യൻ ഒരിക്കലും, അവനെ അറിയരുത് എന്ന് സാത്താൻ കരുതുന്നു. അത്തരം അറിവുകളിലേക്ക് ആരെങ്കിലും തിരിയുന്നതു കണ്ടാൽ അവൻ വെളിച്ചദൂതന്റെ വേഷത്തിൽ പ്രത്യക്ഷപ്പെടുന്നു. നീ അതൊന്നും മനസിലാക്കേണ്ട. ദൈവം ജ്ഞാനികളെ ഭോഷനാക്കുന്നു എന്ന് നീ വായിച്ചിട്ടില്ലയോ എന്നവൻ പറയുന്നു, പറയിപ്പിക്കുന്നു. ബുദ്ധിയിൽ കുഞ്ഞുങ്ങളായിരിക്കാതെ ജ്ഞാനികളായിട്ട് നടപ്പീൻ എന്ന വി.പൗലോസിന്റെ വാക്കുകൾ തന്ത്രപൂർവ്വം അവൻ വിസ്മൃതിയിലേക്കാഴ്ത്തുന്നു. എല്ലാ തിരുവെഴുത്തും ദൈവശാസിയമാകയാൽ അവയെ പരിശോധിച്ച് അവയിലെ നല്ലതു സ്വീകരിക്കാം എന്ന വി.പൗലോസിന്റെ നിർദ്ദേശം അവഗണിക്കാൻ പ്രേരിപ്പിക്കപ്പെടുന്നു.

ലൗകീകവിഷങ്ങൾ പഠിക്കാനും അതിലൂടെ ഭൗതീക നേട്ടങ്ങൾ ഉണ്ടാക്കുവാനും ഏതു വിഷയവും എത്ര കാലം വേണമെങ്കിലും ചിലവഴിക്കാനും, ഏത് ദേശത്തും ഏതു മതക്കാരോട് കൂടെ സഹകരിക്കാനും, ഏതുമതക്കാരന്റെ അറിവാണെങ്കിലും അതൊക്കെ സ്വീകരിക്കാനും ഒരു മടിയുമില്ലാത്തവർ മനുഷ്യന്റെ യഥാർത്ഥ സ്വാതന്ത്ര്യത്തിന്റെ വിഷയം വരുമ്പോൾ അവിടെയെല്ലാം ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നു. സർവ്വവ്യാപിയായ ദൈവത്തെ ഏതെങ്കിലും ഒരു ജാതിയുടെ ദൈവമായി ചിത്രീകരിക്കുന്നു. അത്തരത്തിലുള്ള ദൈവം ഒരു ദേശത്തുമാത്രം ഒരു ജാതിയെ മാത്രം സംരക്ഷിക്കുന്നു എന്ന് കരുതുന്നതിൽ എന്ത് യുക്തിയാണുള്ളത്, സത്യമാണുള്ളത്. യേശുക്രിസ്തു പഠിപ്പിച്ച ദൈവം ആത്മാവാണ്, യെഹോവയല്ല. യെഹോവയെന്ന പേർ ഒരിക്കൽ പോലും യേശുക്രിസ്തു ഉപയോഗിച്ചതായി അറിയില്ല. മനുഷ്യശരീരത്തെ ആലയമാക്കിക്കൊണ്ട് അവസിക്കുന്ന ആത്മാവായ ദൈവത്തെ ആരാധിക്കാനാണ് യേശുക്രിസ്തു പഠിപ്പിച്ചത്. മനുഷ്യൻ ദൈവത്തെ അന്വേഷിച്ച് തിരിയേണ്ടത് അവന്റെ ഉള്ളിലേക്കാണ്. അവനറിയേണ്ടത് അവന്റെയുള്ളിൽ രഹസ്യമായി വസിക്കുന്ന, അവന്റെ ആത്മാവിന്റെ ആത്മാവിനെയാണ്. ജീവനും ആത്മാവുമാണ് മനുഷ്യനെ ജീവിപ്പിക്കുന്നത്, ഒരിക്കലും മാംസരക്തങ്ങളല്ല എന്ന് യേശു ക്രിസ്തു വ്യക്തമായി പറഞ്ഞു. ജീവൻ എന്തെന്ന് അനുഭവിക്കുക(രക്തം ഭക്ഷിക്കുക) ആത്മാവെന്തെന്ന് അനുഭവിച്ചറിയുക (മാംസം ഭക്ഷിക്കുക) ഇതാണ് നിത്യജീവൻ പ്രാപിക്കാനുള്ള ഉപായമായി യേശുക്രിസ്തു പഠിപ്പിച്ചത്. അതിന് ആദ്യമായി ബാഹ്യലോകത്ത് ബന്ധിക്കപ്പെട്ടിട്ടുള്ള ഇന്ദ്രിയമനസുകളെ മോചിപ്പിക്കുക. പിന്നീട് ശരീരത്തിലും സുക്ഷ്മ ജഡീക തലങ്ങളിലും ജീവനേർപ്പെട്ട ബന്ധനത്തിൽ നിന്നും മോചിപ്പിക്കുക. ജഡീകമായ എല്ലാറ്റിന്റേയും ത്യാഗം ജീവനെ ജഡീക ബന്ധനത്തിൽ നിന്നും മോചിക്കാൻ സഹായിക്കുന്നു.

ആത്മജ്ഞാനം, ആത്മാനുഭൂതി ഇവയൊക്കെയാണ് മതത്തിന്റെ സാരം, ലക്ഷ്യം. ദൈവത്തെ അറിയുകയെന്നാൽ ആത്മാവിനെ അറിയുകയാണ്. മനസിനേയും ബുദ്ധിയേയും ചിത്തത്തേയും പോലും ഇന്ന് സാധാരണ മനുഷ്യൻ അറിയുന്നില്ല എങ്കിലും അവർ ദൈവത്തെ അറിയുന്നു എന്ന് തെറ്റിദ്ധരിക്കുന്നു. ഈ തെറ്റിദ്ധാരണ അവന്റെ അന്വേഷണബുദ്ധിക്ക് കടിഞ്ഞാണിടുന്നു.

ദൈവമെന്ന് കേൾക്കുമ്പോൾ ഏവരുടേയും മനസിൽ ദൈവത്തെക്കുറിച്ച് ഒരു സങ്കല്പം ഉണ്ടാകുന്നു. ഓരോരുത്തരും അവരവരുടെ മനോധർമ്മമനുസരിച്ച് രൂപപ്പെടുത്തുന്ന സങ്കൽപം സാക്ഷാൽ ദൈവമെന്ന് അവർ ധരിക്കുകയാണ് ചെയ്യുന്നത്. മനസിനെക്കുറിച്ച് കൂടുതൽ പഠിക്കുന്നവർക്കാണ് ഈ വസ്തുത അറിയാൻ കഴിയുന്നത്. ഒരാളെപറ്റി ചില വിശദീകരണങ്ങൾ കൊടുത്താൽ അത് കേൾക്കുന്ന ഓരോരുത്തരും ആ വ്യക്തിക്ക് ഒരു സങ്കൽപ രൂപം നൽകും. അവയെല്ലാം വ്യത്യസ്ഥവുമായിരിക്കും. സാക്ഷാൽ വ്യക്തി അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുമ്പോൾ എല്ലാവർക്കും ഒരു കാര്യം ബോദ്ധ്യമാകും. തന്റെ സങ്കൽപത്തിലെ വ്യക്തിയല്ല തങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നത് എന്ന്. എല്ലാ വിഷയത്തിലും മനസിന്റെ അവസ്ഥ ഇതാണ്. ദൈവത്തെ ഒരിക്കലും മനസിന് സങ്കൽപ്പിക്കാൻ കഴിയില്ല. കാരണം ആത്മാവ് അരൂപിയാണ്, ഇന്ദ്രിയങ്ങൾക്കും മനസിനും, ബുദ്ധിക്കുമെല്ലാം അപ്രാപ്യമായതാണ് ആത്മാവ്. ഇന്ദ്രിയമനോബുദ്ധിയാദികൾ ആത്മാവിനെ അറിയുന്നില്ല എന്നതാണ് സത്യം. ബൈബിൾ പറയുന്നു. ദൈവം തന്നെ സ്നേഹിക്കുന്നവർക്ക് ഒരുക്കിയിരിക്കുന്നത് കണ്ണ് കണ്ടിട്ടില്ല, കാത് കേട്ടിട്ടില്ല, ആരുടേയും ഹൃദയത്തിൽ തോന്നിയിട്ടുമില്ല. ദൈവത്തെ മനസിനോ ബുദ്ധിക്കോ അറിയാൻ കഴിയില്ല എന്നിവിടെ വ്യക്തമാണ്. വസ്തുത ഇങ്ങനെയെങ്കിൽ ദൈവത്തെ അറിഞ്ഞു എന്ന് പറയുന്നതിൽ സത്യമുണ്ടൊ എന്ന് ചിന്തിക്കുക.

abraham_mukkath@yahoo.com